## നിരീക്ഷണം

കെ. രാജേശ്വരി




# ചാക്കിട്ടുപിടിത്തം: കലയും ശാസ്ത്രവും

### ചെങ്ങാരപ്പള്ളിയുടെ ഡയറിക്കുറിപ്പുകളെ മുൻനിറുത്തി ഒരന്വേഷണം

ചാക്കിട്ടുപിടിത്തം എന്ന സുകുമാരകലയുടെ ഉപജ്ഞാതാവ് പനമ്പിള്ളി ഗോവിന്ദമേനോൻ ആയിരുന്നു. മഹത്തായ ഇന്ത്യൻ ജനാധിപത്യത്തിന് അദ്ദേഹം നൽകിയ നിസ്തുലമായ സംഭാവന.

1955 ഫെബ്രുവരിയിലാണ് ചാക്കിട്ടുപിടിത്തത്തിന്റെ ഒന്നാമങ്കം. ഫെബ്രുവരി 8-ന് അവിശ്വാസപ്രമേയത്തിൽ പരാജിതനായ തിരു-കൊച്ചി മുഖ്യമന്ത്രി പട്ടംതാണുപിള്ള രാജി കൊടുത്തു; നിയമസഭ പിരിച്ചുവിടാൻ രാജപ്രമുഖനെ ഉപദേശിക്കുകയും ചെയ്തു. രാജി സ്വീകരിച്ചെങ്കിലും രാജപ്രമുഖൻ ഉപദേശം ചെവിക്കൊണ്ടില്ല. ഭൂരിപക്ഷമില്ലാത്ത മുഖ്യന് സഭ പിരിച്ചുവിടാൻ പറയാൻ എന്തവകാശം? ഈ മഹനീയ മുഹൂർത്തത്തിലാണ് പനമ്പിള്ളി പി.എസ്.പിയിൽനിന്ന് രണ്ട് എം.എൽ.എമാരെ റാഞ്ചി ഭൂരിപക്ഷം തികക്കുന്നതും മന്ത്രിസഭയുണ്ടാക്കുന്നതും. കൊടകര കേശവമേനോനും വയലാ ഇടിക്കുളവുമായിരുന്നു പനമ്പിള്ളിയുടെ ചാക്കിൽ കയറിയത്.

ഏതാനും മാസങ്ങൾക്കകം പനമ്പിള്ളിയുടെ മന്ത്രിസഭയും തകർന്നു. 1956 മാർച്ച് 11ന് രാജിക്കത്ത് കൊടുത്തെങ്കിലും പനമ്പിള്ളി നിയമസഭ പിരിച്ചുവിടാൻ ഉപദേശം നൽകിയില്ല. മാർച്ച് 22ന് നടക്കുന്ന രാജ്യസഭാ തെരഞ്ഞെടുപ്പുവരെ പിടിച്ചുനിൽക്കേണ്ടിയിരുന്നു. അതിനിടെ എതിരാളികൾ മന്ത്രിസഭയുണ്ടാക്കാനും പാടില്ല. കമ്യൂണിസ്റ്റ്-പി.എസ്.പി, ആർ.എസ്.പി, കെ.എസ്.പി കക്ഷികൾ യോജിച്ച് മന്ത്രിസഭയുണ്ടാക്കാൻ ശ്രമം തുടരവെ പനമ്പിള്ളി ചാക്കിടൽ തന്ത്രം വിജയകരമായി പ്രയോഗിച്ചു- ആർ.എസ്.പിയിലെ ചെങ്ങാരപ്പള്ളി നാരായണൻ പോറ്റിയായിരുന്നു ഇര.

തിരു-കൊച്ചി രാഷ്ട്രീയത്തിൽ കോളിളക്കമുണ്ടാക്കിയ ചെങ്ങാരപ്പള്ളിയുടെ കാലുമാറ്റവും അതുമായി ബന്ധപ്പെട്ട അണിയറ നാടകങ്ങളുമെല്ലാം ഈയിടെ കറന്റ് ബുക്സ് പ്രസിദ്ധീകരിച്ച 'ചെങ്ങാരപ്പള്ളിയുടെ ഡയറിക്കുറിപ്പുകൾ' അനാവരണം ചെയ്യുന്നു. 1940-56 കാലത്ത് എഴുതിയ കുറിപ്പുകളാണ് സമാഹരിക്കപ്പെട്ടിരിക്കുന്നത്. തിരുവിതാംകൂർ രാഷ്ട്രീ

യത്തെപ്പറ്റി, വിശിഷ്യാ കെ.എസ്.പി-ആർ.എസ്.പി കക്ഷികളുടെ ഉദ്ഭവത്തെയും വളർച്ചയെയുംപറ്റി പഠിക്കുന്നവർക്ക് അമൂല്യമായ വിവരങ്ങളാണ് ഈ ഗ്രന്ഥത്തിലുള്ളത്.

അളവറ്റ സമ്പത്തിനുടമയും കലാ-സാഹിത്യ രസികനുമായ ഒരു മലയാള ഭൂസുരൻ സുരാപാനത്തിനും വിപ്ലവസോഷ്യലിസത്തിനും അടിമയായി നശിക്കുന്നതിന്റെ സത്യസന്ധമായ ചിത്രം ഈ കുറിപ്പുകളിലുണ്ട്. അടിസ്ഥാനപരമായി രാഷ്ട്രീയ ജീവിയല്ല നാരായണൻപോറ്റി. ഗംഭീരമായ സദ്യകൾ നടത്തലും പുലരുംവരെ കണ്ണിമയ്ക്കാതെ കഥകളി കാണലുമൊക്കെയാണ് അദ്ദേഹത്തിന് ഹരം. 1946ലാണ് പോറ്റി എൻ. ശ്രീകണ്ഠൻനായരുടെ പാർശ്വവർത്തിയാകുന്നതും സോഷ്യലിസ്റ്റ് പ്രസ്ഥാനവുമായി ബന്ധപ്പെടുന്നതും.

1952ലെ തെരഞ്ഞെടുപ്പിൽ തകഴി നിയോജകമണ്ഡലത്തിൽനിന്ന് ആർ.എസ്.പി സ്ഥാനാർഥിയായാണ് ചെങ്ങാരപ്പള്ളി ആദ്യം നിയമസഭയിലെത്തുന്നത്. 1954ൽ വിജയം ആവർത്തിച്ചു. പോറ്റി ശ്രീകണ്ഠൻനായരിൽനിന്ന് അകലുന്നതും പനമ്പിള്ളി ആ അകൽച്ച സമർഥമായി ചൂഷണം ചെയ്യുന്നതും ഡയറിക്കുറിപ്പുകളിൽ കാണാം.

1955 ഫെബ്രുവരി 14ന് പനമ്പിള്ളിയുടെ നേതൃത്വത്തിൽ അഞ്ചംഗ മന്ത്രിസഭ അധികാരമേൽക്കുന്നു. ഏപ്രിൽ 4ന് പബ്ലിക് അക്കൗണ്ട്സ് കമ്മിറ്റിയിൽനിന്ന് ചെങ്ങാരപ്പള്ളിക്ക് പിന്മാറേണ്ടിവന്നു. നേരത്തെ തന്നെ പ്രാക്കുളം ഭാസിക്ക് തൽസ്ഥാനത്തു കയറണം എന്നാഗ്രഹമുണ്ടായിരുന്നുതാനും. ജൂൺ 15ന് ശ്രീകണ്ഠൻ ചേട്ടന് തന്നോടുള്ള താൽപര്യക്കുറവിനു കാരണം എന്താണെന്ന് അന്വേഷിച്ചുകൊണ്ട് പോറ്റി മഹേശ്വരിയമ്മക്ക് കത്തെഴുതുന്നു. ജൂൺ 25 ആകുമ്പോഴേക്കും തന്നെ പാർട്ടിയുടെ ശത്രുവായിക്കാണുന്ന പുങ്കന്മാരുടെ വലയിൽ ശ്രീകണ്ഠൻനായർ കൂടി വീണോ എന്നും അദ്ദേഹത്തിന് സംശയമായി. ആഗസ്റ്റ് 11ാം തീയതി രാത്രി ശ്രീകണ്ഠൻനായർ വന്ന് രാഷ്ട്രീയവും വ്യക്തിപരവുമായ കുറെ കാര്യങ്ങൾ സംസാരിച്ചു. ശ്രീകണ്ഠൻനായർ തന്നെ ആക്രമിക്കാനുപയോഗിച്ച ആയുധങ്ങൾകൊണ്ടുതന്നെ പോറ്റി പ്രത്യസ്ത്ര പ്രയോഗം ചെയ്തു. "കണ്ട എരപ്പാളികളുടെ സൈഡ് പിടിച്ച് എന്നെ കുത്താൻ വന്നാൽ, ന്യായമാർഗത്തിൽനിന്ന് വ്യതിചലിക്കാത്ത എന്റെ പക്കൽ അവരെ കൊമ്പുകുത്തിക്കുവാനുള്ള ധാർമിക ശക്തിയെങ്കിലുമുണ്ട്".

സെപ്റ്റംബർ 17ന് കൊല്ലത്തുകൂടിയ ആർ.എസ്.പി പാർലമെന്ററി പാർട്ടി യോഗത്തിൽ പി.കെ. യശോധരനും മറ്റും ശ്രീകണ്ഠൻനായരുടെ ഒത്താശയോടെ, പോറ്റിക്കെതിരെ വ്യക്തിപരമായ ആരോപണം ഉന്നയിച്ചു. നിങ്ങളൊരു യോഗ്യനാണെന്ന് ഹരിപ്പാട്ടുകാർ ആരെങ്കിലും കരുതുന്നുണ്ടോ എന്നായിരുന്നു യശോധരന്റെ ചോദ്യം. ഇതിനെ അപലപിച്ചുകൊണ്ട് 19ാം തീയതി പോറ്റി പാർലമെന്ററി പാർട്ടി സെക്രട്ടറി കെ. ബാലകൃഷ്ണനു കത്തെഴുതി.

ഡയറിക്കുറിപ്പിൽ ചെങ്ങാരപ്പള്ളി പരാമർശിക്കാതെ വിട്ട നാമധേയം എ.എ. റഹീമിന്റേതാണ്. പനമ്പിള്ളി മന്ത്രിസഭയിൽ ആരോഗ്യ മന്ത്രിയായിരുന്നു റഹീം.

പോറ്റി ആർ.എസ്.പിയിൽനിന്ന് രാജിവെക്കും എന്ന പത്രവാർത്തയുടെ പശ്ചാത്തലത്തിൽ സെപ്റ്റംബർ 20ന് കോൺഗ്രസുകാർ സംഭാവന പിരിവിന് ഇല്ലത്തുചെന്നു. പാർട്ടിയോടുള്ള ബന്ധത്തിന് അടുത്ത കാലത്തുണ്ടായ ഉലച്ചിലിനെപ്പറ്റി 26ന് തീയതി കെ. ബാലകൃഷ്ണനോടും കെ.എസ്. കൃഷ്ണനോടും സംസാരിച്ചു. നിയമസഭാ സമ്മേളനം തുടരുംവരെ നിലവിലുള്ള സ്ഥിതി തുടരണമെന്ന അവരുടെ അഭ്യർഥന മാനിച്ചു. അതിനിടെ ചെങ്ങാരപ്പള്ളിയെ ചാക്കിൽ കയറ്റാനുള്ള ദൗത്യവുമായി "സ്ഥലത്തെ ഒരു മികച്ച ധനാഢ്യനും മുതലാളിയും അതുകൊണ്ട് കോൺഗ്രസുകാരനുമായ" ഏവരത്തുകിഴക്കതിൽ മാത്തുക്കുട്ടി (ഇ.കെ. മാത്യു) രംഗത്തിറങ്ങി.

ഒക്ടോബർ അഞ്ചാം തീയതി നിയമസഭാ സമ്മേളനം ആരംഭിച്ചു. സെക്രട്ടറിയേറ്റിലേക്ക് ഇരച്ചുകയറിയ തൊഴിലാളി സഖാക്കളെ പൊലീസ് പൊതിരെ തല്ലി. എന്തൊക്കെയാണുണ്ടാകാൻ പോകുന്നതെന്ന് പാർട്ടിക്കാരെ അറിയിക്കുകപോലും ചെയ്യാതെ, പാർട്ടിയുടെ അംഗീകാരം വാങ്ങുന്നകാര്യം പറയുകയേ വേണ്ട, ശ്രീകണ്ഠൻനായർ ഇതൊക്കെ ചെയ്യുന്നതിൽ ചെങ്ങാരപ്പള്ളിക്കു കടുത്ത നീരസം. ബേബിജോൺ, ജി. ഗോപിനാഥൻ നായർ, പ്രാക്കുളം ഭാസി തുടങ്ങിയ നന്ദികേശ്വര പ്രഭൃതികളായ ഭൂതഗണങ്ങളുടെ പിന്തുണയും നേതാവിനുണ്ട്.

ഒക്ടോബർ 6ന് തീയതി മാത്തുക്കുട്ടി മുതലാളി വീണ്ടും പ്രത്യക്ഷനായി. അന്നു രാത്രി പി.സി.സി പ്രസിഡന്റ് എ.പി. ഉദയഭാനുവിന്റെ വസതിയിലേക്കും പിറ്റേന്ന് പാലാഴിയിൽ പള്ളികൊള്ളുന്ന പനമ്പിള്ളിയുടെ സന്നിധാനത്തിലേക്കും പോറ്റിയെ നയിച്ചു. വാഗ്ദാനങ്ങൾ, പ്രലോഭനങ്ങൾ, ആകർഷണങ്ങൾ- ആർ.എസ്.പിയുടെ നൈസർഗികമായ ദൗർബല്യങ്ങളെയും മഹത്തായ ഇന്ത്യൻ നാഷനൽ കോൺഗ്രസിന്റെ അപദാനങ്ങളെയും പറ്റി മൂർച്ചയേറിയ വാദമുഖങ്ങൾ!

ഏതായാലും ഒക്ടോബർ എട്ടിന് ആർ.എസ്.പിയിൽനിന്നുള്ള രാജിക്കത്ത് ചെങ്ങാരപ്പള്ളി സ്പീക്കറെയും പാർട്ടി ലീഡർ ടി.കെ. ദിവാകരനെയും ഏൽപിച്ചു. പാർട്ടിക്കാരെല്ലാവരും കണ്ണീർ പൊഴിച്ചുകൊണ്ട് പിറകെ വരികയും യശോധരനും മറ്റും ഉന്നയിച്ച കുറ്റാരോപണങ്ങൾ പിൻവലിക്കുകയും ചെയ്തപ്പോൾ സ്പീക്കറെക്കണ്ട് രാജിക്കത്ത് തിരികെ വാങ്ങി. ഒക്ടോബർ 13ന് പനമ്പിള്ളിക്കെതിരെ ടി.കെ. ദിവാകരൻ അവതരിപ്പിച്ച അവിശ്വാസ പ്രമേയം പരാജയപ്പെട്ടു. സെക്രട്ടറിയേറ്റു നടയിൽ ശ്രീകണ്ഠൻനായർ നടത്തിയ നിരാഹാര സത്യഗ്രഹം കൂടുതലൊന്നും നേടാതെ 15ാം തീയതി അവസാനിച്ചു. ഒരു വിപ്ലവപ്പാർട്ടിയുടെ നേതൃത്വത്തിനു വേണ്ട യോഗ്യതകൾ അൽപംപോലുമില്ലാത്ത ഒരാളാണ് ശ്രീകണ്ഠൻ നായർ എന്ന് പോറ്റിക്കു തോന്നി.

1956 ഫെബ്രുവരി 27ന് ബജറ്റു സമ്മേളനം ആരംഭിക്കുമ്പോഴേക്കും പനമ്പിള്ളിയുടെ നില പരിതാപകരമായി. പി.സി.സി പ്രസിഡന്റു സ്ഥാനത്തേക്ക് മൽസരിച്ച് ഉദയഭാനുവി


എ.എ. റഹീം

നോടു തോറ്റ കുമ്പളത്തു ശങ്കരപ്പിള്ള ചന്ദ്രഹാസമെടുത്തു. പനമ്പിള്ളിയോട് എതിർപ്പുണ്ടായിരുന്ന ടി.എം. വർഗീസും കെ.എം. കോരയും കുമ്പളത്തോടൊപ്പം കൂടി. പെരുന്നയിൽ കോളേജുദ്ഘാടനത്തിന് പൈപ്പിട്ട് വെള്ളം എത്തിക്കാമെന്ന വാഗ്ദാനം നിറവേറ്റാൻ കഴിയാതെ വന്നപ്പോൾ മന്നത്തപ്പൻ വട്ടം ഉടക്കി. തിരുവിതാംകൂറിൻെറ തെക്കൻ താലൂക്കുകൾ തമിഴ്നാടിനു വിട്ടുകൊടുത്തതായിരുന്നു വിമതന്മാരുടെ തുറുപ്പുചീട്ട്. അഖണ്ഡ കേരള വാദികളായ ആറ് എം.എൽ.എമാർ -നാലു നായർ, രണ്ടു നസ്രാണി- പാലം വലിച്ചു.

അഖണ്ഡന്മാർ അസംബ്ലിയിൽനിന്ന് വിട്ടുനിന്നിട്ടും പനമ്പിള്ളി പതിനെട്ടടവും പയറ്റി ധനവിനിയോഗ ബില്ലുകൾ പാസാക്കിയെടുത്തു. സഭയിൽ ഭൂരിപക്ഷമുള്ളപ്പോൾതന്നെ മാർച്ച് 11ന് പനമ്പിള്ളി രാജികൊടുത്തു, കെയർടേക്കറായി തുടർന്നു. പട്ടത്തിൻെറ നേതൃത്വത്തിൽ ബദൽ മന്ത്രിസഭക്കു നീക്കം നടക്കവെ പനമ്പിള്ളി ചെങ്ങാരപ്പള്ളിയെ റാഞ്ചി. അതിനു മുമ്പുതന്നെ ഇ.കെ. മാത്യുവിനെയും എം.എൽ.എമാരായ കെ. കരുണാകരൻ, ടി.വി. അച്യുതമേനോൻ എന്നിവരെയും ദൂതന്മാരായി പോറ്റിയുടെ അടുത്തേക്കയച്ചിരുന്നു.

മാർച്ച് 17ന്, ഇനിയും കോൺഗ്രസ് മന്ത്രിസഭ തന്നെ നിലവിൽവരുമെന്നും എങ്ങനെയെങ്കിലും സഹായിച്ചേ മതിയാവൂ എന്നും പറഞ്ഞ് ഏവരത്തു കിഴക്കതിൽ മാത്തുക്കുട്ടി വന്നു നല്ലവണ്ണം ബോറടിച്ചു... രാത്രി അസമയങ്ങളിലാണ് ഈ വിവരം അവതരിപ്പിക്കാൻ മാത്തുക്കുട്ടി സമയം കണ്ടുപിടിക്കുക! പട്ടത്തിനു നൽകിയ പിന്തുണ പിൻവലിക്കുന്നതായി ഒരു കത്ത് മാർച്ച് 21ന് ക്ലിഫ് ഹൗസിലെത്തി മുഖ്യമന്ത്രിയെ ഏൽപിച്ചു. പാർട്ടിക്കാരുടെ സ്നേഹവായ്പിനെ ഭയന്ന് കന്യാകുമാരിയിലേക്കും അവിടെനിന്ന് നാഗർകോവിലിലേക്കും മുങ്ങി. ചെങ്ങാരപ്പള്ളിയെ പനമ്പിള്ളി ക്ലിഫ്ഹൗസിൽ തടവിലാക്കിയിരിക്കുന്നു എന്ന് പരാതിപ്പെട്ട് ശ്രീകണ്ഠൻനായർ കോടതിയെ സമീപിച്ചു. തനിക്ക് അപകടമൊന്നുമില്ലെന്നു കാണിച്ച് പോറ്റി ഐ.ജിക്കും ജില്ലാ മജിസ്ട്രേറ്റിനും കത്തുകളെഴുതി; പത്രങ്ങൾക്കു പ്രസ്താവനയും നൽകി. നാഗർകോവിലിൽനിന്നു തിരുനെൽവേലിയിലേക്കു പോയി. മാർച്ച് 22ന രാജ്യസഭാ തെരഞ്ഞെടുപ്പ് സമംഗളം കഴിഞ്ഞു; കോൺഗ്രസ് സ്ഥാനാർഥി വിജയിച്ചു. 24ന് പനമ്പിള്ളിയുടെ ശിപാർശയനുസരിച്ച് നിയമസഭ പിരിച്ചുവിടുകയും ചെയ്തു.

ഡയറിക്കുറിപ്പിൽ ചെങ്ങാരപ്പള്ളി പരാമർശിക്കാതെ വിട്ട നാമധേയം എ.എ. റഹീമിൻേറതാണ്. പനമ്പിള്ളി മന്ത്രിസഭയിൽ ആരോഗ്യ മന്ത്രിയായിരുന്നു റഹീം. ചാക്കിട്ടുപിടിത്തത്തിൽ താൻ വഹിച്ച പങ്കിനെപ്പറ്റി റഹീം അനുസ്മരിക്കുന്നു: ''കോൺഗ്രസിലേക്കു വരാമെന്നു വാക്കുതന്ന ആർ.എസ്.പി അംഗമായിരുന്ന ചെങ്ങാരപ്പള്ളി നാരായണൻ പോറ്റിയെ തന്ത്രത്തിൽ ഞാൻ പനമ്പിള്ളിയുടെ ഔദ്യോഗിക വസതിയായ ക്ലിഫ്ഹൗസിലെത്തിച്ചു. ആർ.എസ്.പി മെമ്പറായിരുന്ന പോറ്റിയുടെ കാലുമാറ്റം പ്രതീക്ഷിക്കാതിരുന്ന ശ്രീകണ്ഠൻനായർ, പോറ്റിയെ തട്ടിക്കൊണ്ടു പോയെന്ന പരാതിയുമായി കോടതിയെ സമീപിച്ചു. കോടതിയുടെ വാറണ്ടുപ്രകാരം ക്ലിഫ്ഹൗസിൽ സെർച്ച് നടക്കുമെന്ന് മുൻകൂട്ടി മനസ്സിലാക്കിയ ഞാൻ ചെങ്ങാരപ്പള്ളി നാരായണൻ പോറ്റിയെ എൻെറ സ്വന്തം കാറിൽ കയറ്റി ഞാൻ തന്നെ ഡ്രൈവ് ചെയ്ത് കൻേറാൺമെൻറ് ഹൗസിൽ കൊണ്ടുപോയി. അന്വേഷണം അവിടേക്കും നീളുമെന്നറിഞ്ഞപ്പോൾ പോറ്റിയെ ഞാൻ ഹോട്ടൽ അരിസ്റ്റോയിലെത്തിക്കുകയും അന്നു രാത്രി തന്നെ അവിടെനിന്നും നാഗർകോവിലിലേക്ക് മാറ്റുകയും ചെയ്തു. രണ്ടുമൂന്നു ദിവസത്തിനു ശേഷം തിരുനെൽവേലിയിലെ ഒരു ലോഡ്ജിലേക്ക് മാറ്റി താമസിപ്പിച്ചു. പോറ്റിയുടെ തിരോധാനം പ്രതിപക്ഷത്തെ, പ്രത്യേകിച്ച് ശ്രീകണ്ഠൻ നായരെ ജ്വലിപ്പിക്കാൻ പര്യാപ്തമായിരുന്നു''.

സ്വതന്ത്ര തിരുവിതാംകൂറിൻെറ വക്താവായി പൊതുരംഗത്ത് വരികയും സ്വാതന്ത്ര്യാനന്തരം കോൺഗ്രസുകാരനാവുകയും ചെയ്തയാളാണ് എ.എ. റഹീം. 1948ലെ ആദ്യ തെരഞ്ഞെടുപ്പിൽ കോൺഗ്രസോ മുസ്ലിംലീഗോ സീറ്റു കൊടുക്കാതിരുന്നപ്പോൾ ഇടതുപക്ഷ പിന്തുണയോടെ മൽസരിച്ചു. അടുത്ത തവണ കോൺഗ്രസ് സ്ഥാനാർഥിയായിത്തന്നെ മൽസരിച്ചു തോറ്റു. മൂന്നാമത്തെ പരിശ്രമത്തിൽ (1954) വിജയിച്ചു, മന്ത്രിയുമായി. പനമ്പിള്ളിയെപ്പോലെ റഹീമും പിന്നീട് കേന്ദ്രമന്ത്രിയായി.

റഹീം-പനമ്പിള്ളിമാരുടെ മഹനീയ മാതൃക പിന്തുടരാൻ പിന്നെയും ആളുകളുണ്ടായി: ഒന്നാം ഇ.എം.എസ് മന്ത്രിസഭയുടെ കാലത്ത് കമ്യൂണിസ്റ്റ് എം.എൽ.എമാരെ പിടിക്കാൻ ചാക്കും നോട്ടുകെട്ടുകളുമായി രംഗത്തിറങ്ങിയത്. കുളത്തുങ്കൽ പോത്തൻ. ആര്യനാട്ടെ ബാലകൃഷ്ണപിള്ളയും വർക്കലനിന്നു ജയിച്ച ശിവദാസനും ഏറക്കുറെ ചാക്കിൽ കയറിയതുമായിരുന്നു. പക്ഷേ, കമ്യൂണിസ്റ്റു പാർട്ടി സെക്രട്ടറി എം.എൻ. ഗോവിന്ദൻ നായർ അതിലും ഭയങ്കരനായിരുന്നു. ''തന്തയില്ലായ്മത്തരം ആരു കാണിച്ചാലും ഞാൻ പൊറുക്കില്ല. ഏതെങ്കിലും എം.എൽ.എമാർ ഗവൺമെൻറിനെയോ പാർട്ടിയെയോ ഒറ്റിക്കൊടുക്കുമെന്നു ഞാൻ കരുതുന്നില്ല. അഥവാ ആരെങ്കിലും അങ്ങനെ ചെയ്താൽ അവരോട് രാഷ്ട്രീയ ഭാഷയിലല്ല സംസാരിക്കുക'': എം.എന്നിൻെറ ഭീഷണിക്കുമുന്നിൽ എം.എൽ.എമാർ ഒതുങ്ങി. കർണാടക സമിതിക്കാരനായ ഉമേഷ്റാവു മാത്രമേ കോൺഗ്രസിൻെറ ചാക്കിൽ കയറിയുള്ളൂ.

1964ൽ പതിനഞ്ച് എം.എൽ.എമാർ വേറെ ഗ്രൂപ്പായി മന്ത്രിസഭയെ അട്ടിമറിക്കാൻ ഒരുങ്ങിയപ്പോൾ ആർ. ശങ്കറിനും ചാക്കിൻെറ ഉപയോഗം പിടികിട്ടി. അവിശ്വാസപ്രമേയത്തിന് നോട്ടീസു കൊടുത്ത പി.കെ. കുഞ്ഞിനെത്തന്നെ റാഞ്ചിയെങ്കിലും വിരുദ്ധന്മാർ കുഞ്ഞിനെ തിരിച്ചുപിടിച്ചു. സ്വജാതിക്കാർഡുമായി പി. വിശ്വംഭരനെ സമീപിച്ചവരും നിരാശപ്പെടേണ്ടിവന്നു. എല്ലാ ശ്രമവും പരാജയമടഞ്ഞു; മന്ത്രിസഭ രാജിവെക്കേണ്ടിവന്നു.

ബദൽ മന്ത്രിസഭയുടെ അന്ത്യവും ചാക്കിട്ടു പിടിത്തത്തിൽ തന്നെയായിരുന്നു. സഖാക്കൾ എം.വി. രാഘവനും പി.വി. കുഞ്ഞിക്കണ്ണനും ചേർന്നാണ് മാണിഗ്രൂപ്പിൽനിന്ന് ലോനപ്പൻ നമ്പാടനെ ചാക്കിട്ടത്. കരുണാകരനെതിരെ ഇടതുമുന്നണിയുടെ സമനിലഗോൾ.


ലോനപ്പൻ നമ്പാടൻ

പിന്നീട് ഒന്നാം അച്യുതമേനോൻ മന്ത്രിസഭയുടെ കാലത്താണ് (1969-70) എം.എൽ.എമാർക്ക് വിലകൂടിയത്. എം.കെ. ജോർജിനെയും കെ.സി. സക്കറിയയെയുമൊക്കെ ഭരണപക്ഷത്ത് 'ഉറപ്പിച്ചു' നിറുത്താൻ എത്ര പണമാണ്, എത്ര ലിറ്റർ മദ്യമാണ് ചെലവായത്!

കേരള രാഷ്ട്രീയം കണ്ട ഏറ്റവും മനോഹരമായ ചാക്കിട്ടു പിടിത്തമുണ്ടായത് (1986ലെ ലോകകപ്പിൽ ഇംഗ്ലണ്ടിനെതിരെ മറഡോണ നേടിയ രണ്ടാമത്തെ ഗോൾപോലെയുള്ള ഒന്ന്) 1979ൽ സി.എച്ച് മന്ത്രിസഭയുടെ കാലത്താണ്. ഗോൾ നേടിയത് പനമ്പിള്ളിയുടെ വൽസലശിഷ്യൻ കെ. കരുണാകരൻ. കഥാപുരുഷൻ റാന്നി എം.എൽ.എയായിരുന്ന പ്രൊഫ. കെ.എ. മാത്യു. മാർക്സിസ്റ്റു പാർട്ടി മുഖ്യമന്ത്രിസ്ഥാനം വാഗ്ദാനം ചെയ്തപ്പോൾ കെ.എം. മാണിയുടെ മനസ്സിളകി. അദ്ദേഹം മന്ത്രിസഭക്കുള്ള പിന്തുണ പിൻവലിച്ചു. മുഹമ്മദു കോയ ത്രിശങ്കുവിലായി. "രണ്ടും രണ്ടും കൂട്ടിയാൽ എപ്പോഴും നാലാകില്ല. രാഷ്ട്രീയത്തിൽ അതു ചിലപ്പോൾ മൂന്നും മറ്റുചിലപ്പോൾ അഞ്ചുമാകും" എന്ന് കരുണാകരൻ പറഞ്ഞപ്പോൾ മാണിസാറിന് കാര്യം മനസ്സിലായില്ല. താൻ മാണി ഗ്രൂപ്പിൽ 'അനുസ്യൂതം' ഉറച്ചുനിൽക്കുമെന്ന് ആണയിട്ട പ്രൊഫ. കെ.എ. മാത്യു നേരം പുലർന്നപ്പോൾ കരുണാകരന്റെ ചാക്കിൽ കയറി. വ്യവസായ വകുപ്പിന്റെ ചുമതലക്കാരനായി പ്രൊഫസർ നവംബർ 16ന് സത്യവാചകം ചൊല്ലി. എന്തുചെയ്യാം രണ്ടാഴ്ചയേ നീണ്ടുള്ളൂ മന്ത്രിയുദ്യോഗം. എ.കെ. ആൻറണിയും കാലുവാരി, ഡിസംബർ ഒന്നാം തീയതി മന്ത്രിസഭ രാജിവെച്ചു. നിർണായക സമയത്ത് ചാക്കിൽ കയറിയ മാത്യുസാറിനെ കരുണാകരനും പി.ജെ. ജോസഫും കൈയൊഴിഞ്ഞില്ല. 1980ലെ തെരഞ്ഞെടുപ്പിൽ സുരക്ഷിതമായ കല്ലൂപ്പാറ സീറ്റിൽ അദ്ദേഹത്തെ നിറുത്തി വിജയിപ്പിച്ചു.

റാന്നിയുടെ തൊട്ടടുത്ത മണ്ഡലമാണ് പത്തനംതിട്ട. മന്ത്രിപദത്തിനു വേണ്ടിയാണ് പ്രൊഫ. കെ.എ. മാത്യു കരുണാകരന്റെ ചാക്കിൽ കയറിയതെങ്കിൽ നാടിനും നാട്ടാർക്കും വേണ്ടിയാണ് കെ.കെ. നായർ അതേ ചാക്കിൽ ചെന്നുകയറിയത്. 1981ൽ ഒന്നാം നായനാർ മന്ത്രിസഭ തകർന്ന് നിയമസഭ സസ്പെൻഡു ചെയ്ത സമയം. ബദൽ മന്ത്രിസഭയുണ്ടാക്കാൻ കരുണാകരൻ ഓടിനടക്കുന്നു. ആൻറണി, മാണി ഗ്രൂപ്പുകളെയും ജനതാ പാർട്ടിയിലെ ഒരു വിഭാഗത്തെയും കടവൂർ ശിവദാസനെയും കൂട്ടിയാലും എഴുപതുപേരെ ആകുന്നുള്ളൂ. ഭൂരിപക്ഷത്തിന് പിന്നെയും ഒരാൾ കൂടിവേണം. കരുണാകരൻ കെ.കെ. നായരെ സമീപിച്ചു. 1965 മുതൽ പത്തനംതിട്ടയിൽ മാർക്സിസ്റ്റു സ്വതന്ത്രനായി മൽസരിക്കുന്നയാളാണ് നായർ. 1980ൽ സീറ്റുകിട്ടാഞ്ഞതു കൊണ്ട് റെബലായി മൽസരിച്ചു ജയിച്ചു. അതുവരെ ഇടതുപക്ഷത്തോടു സഹകരിച്ചു പ്രവർത്തിച്ചിരുന്ന കെ.കെ. നായർ ഒറ്റക്കൊരു വരമേ കരുണാകരനോടു ചോദിച്ചുള്ളൂ- പത്തനംതിട്ട ജില്ല വേണം. പത്തനംതിട്ട തലസ്ഥാനമായി സംസ്ഥാനം ചോദിച്ചിരുന്നെങ്കിലും കരുണാകരൻ കൊടുക്കുമായിരുന്നു. അങ്ങനെ ബദൽ മന്ത്രിസഭയുണ്ടായി, പിന്നാലെ (1.11.1982) പത്തനംതിട്ട ജില്ലയും. അന്നുതൊട്ടിന്നോളവും പത്തനംതിട്ട എം.എൽ.എ കെ.കെ. നായർ തന്നെ.

ബദൽ മന്ത്രിസഭയുടെ അന്ത്യവും ചാക്കിട്ടുപിടിത്തത്തിൽതന്നെയായിരുന്നു. സഖാക്കൾ എം.വി. രാഘവനും പി.വി. കുഞ്ഞിക്കണ്ണനും ചേർന്നാണ് മാണിഗ്രൂപ്പിൽനിന്ന് ലോനപ്പൻ നമ്പാടനെ ചാക്കിട്ടത്. കരുണാകരനെതിരെ ഇടതുമുന്നണിയുടെ സമനിലഗോൾ. കാലുമാറ്റത്തിനു കളമൊരുക്കിയതോ ഒരു പ്രമുഖ പൊലീസുദ്യോഗസ്ഥൻ. ഏതായാലും കാസ്റ്റിംഗ് മന്ത്രിസഭ അതോടെ നിലംപൊത്തി. നമ്പാടൻ മാഷിനു സുരക്ഷിതമായ ഇരിങ്ങാലക്കുട മണ്ഡലം കിട്ടി, 1987ൽ മന്ത്രിസ്ഥാനവും. പാവം പൊലീസുദ്യോഗസ്ഥന്റെ കാര്യം ഷൾഗവ്യത്തിലായി. ന്യായമായി ലഭിക്കേണ്ട പദവി കിട്ടിയില്ലെന്നു മാത്രമല്ല കണക്കിൽപെടാത്ത സ്വത്തു സമ്പാദനത്തിനു പ്രോസിക്യൂഷനും നേരിടേണ്ടിവന്നു.

1983 അവസാനം കോൺഗ്രസ് (ഐ)യിൽനിന്ന് മൂന്ന് എം.എൽ.എമാരെ റാഞ്ചാൻ കഴിഞ്ഞെങ്കിലും കരുണാകരൻ മന്ത്രിസഭയെ തകർക്കാൻ ഇടതുപക്ഷക്കാർക്കായില്ല. സഖാവ് ബേബിജോൺ അവതരിപ്പിച്ച അവിശ്വാസ പ്രമേയം വോട്ടിനിടുന്നതിന്റെ തലേ രാത്രിയിലാണ് ജോസ് കുറ്റ്യാനിയും സിറിയക് ജോണും കെ.കെ. ബാലകൃഷ്ണനും മറുകണ്ടം ചാടിയത്. കൃത്യസമയത്ത് ജോസഫ് ഗ്രൂപ്പും മുന്നണി വിടുമെന്നും അങ്ങനെ അവിശ്വാസം പാസാകുമെന്നുമായിരുന്നു മനോരാജ്യം. എന്നാൽ ടി.എം. ജേക്കബിനെ കോടാലിയാക്കി കരുണാകരൻ ആ നീക്കം തകർത്തു. മുന്നണി വിട്ടാൽ പാർട്ടി പിളരുമെന്നു വ്യക്തമായപ്പോൾ ജോസഫ് ഒതുങ്ങി.

പനമ്പിള്ളിക്കളരിയിലെ പരിശീലനവും കേരള രാഷ്ട്രീയത്തിലെ പ്രായോഗിക പരിചയവും കരുണാകരന് അഖിലേന്ത്യാതലത്തിൽ പയറ്റിനേടാൻ സഹായകമായി. 1993 ജൂലായിൽ സകലമാന പ്രതിപക്ഷകക്ഷികളും ഒറ്റക്കെട്ടായി കേന്ദ്രമന്ത്രിസഭയെ എതിർത്ത് അവിശ്വാസം കൊണ്ടുവന്നപ്പോൾ ഝാർഖണ്ഡ് മുക്തിമോർച്ചയിൽനിന്നും ജനതാദളത്തിൽനിന്നുമൊക്കെയായി ഡസൻകണക്കിന് എം.പിമാരെ ചാക്കിട്ടത് കരുണാകരൻ. കോഴക്കേസിൽ കരുണാകരനെ പ്രതിചേർക്കാൻ തെളിവുകിട്ടിയതുമില്ല.

എന്തൊക്കെ സമ്മർദങ്ങൾ അനുഭവിച്ചു, എത്രയെത്ര വാഗ്ദാനങ്ങൾ ലഭിച്ചു, എന്തൊക്കെ പ്രലോഭനങ്ങൾ ഉണ്ടായി എന്നൊക്കെ വിശദീകരിക്കാൻ പ്രൊഫ. കെ.എ. മാത്യു ഇപ്പോൾ ജീവിച്ചിരിപ്പില്ല. ആരോഗ്യപരമായ കാരണങ്ങളാൽ നമ്പാടൻ മാഷും അതിന് തുനിയാനിടയില്ല. സി.ആർ. ഓമനക്കുട്ടനും രവി ഡി.സിയും ചേർന്ന് അച്ചടിച്ചു പ്രസിദ്ധീകരിക്കുമെന്ന് മുൻകൂട്ടിക്കണ്ടിരുന്നെങ്കിൽ ഒരുപക്ഷേ, ചെങ്ങാരപ്പള്ളി നാരായണൻപോറ്റി ഡയറി എഴുതുമായിരുന്നുമില്ല. തിരു-കൊച്ചി ഭാഗത്ത് ജനാധിപത്യം പച്ചപിടിച്ചതെങ്ങനെയെന്നറിയണമെങ്കിൽ ഈ പുസ്തകം തന്നെ വായിക്കണം. ●



കെ. കരുണാകരൻ

**കേരള രാഷ്ട്രീയം കണ്ട ഏറ്റവും മനോഹരമായ ചാക്കിട്ടു പിടിത്തമുണ്ടായത് (1986ലെ ലോകകപ്പിൽ ഇംഗ്ലണ്ടിനെതിരെ മറഡോണ നേടിയ രണ്ടാമത്തെ ഗോൾപോലെയുള്ള ഒന്ന്) 1979ൽ സി.എച്ച് മന്ത്രിസഭയുടെ കാലത്താണ്. ഗോൾ നേടിയത് പനമ്പിള്ളിയുടെ വൽസലശിഷ്യൻ കെ. കരുണാകരൻ.**